

ഫോട്ടോ: ബിമൽതമ്പി

നിരീക്ഷണം

കെ. രാജേശ്വരി

# കുട്ടപ്പൻ സാക്ഷി

ബഹു. മന്ത്രി കുട്ടപ്പൻ മാന്യനാണെന്നു മനസ്സിലായി. മറ്റാരെങ്കിലുമായിരുന്നെങ്കിൽ ഇമ്മാതിരി കുനട്ടു പിടിച്ച ചോദ്യങ്ങളുന്നയിച്ചു ശല്യപ്പെടുത്തിയ പത്രലേഖകനെതിരെ കേസെടുപ്പിച്ചേനെ. പത്രലേഖകർക്കും വകതിരിവുവേണം. എം.എൽ.എ ആയിരിക്കുമ്പോൾ, അതും പ്രതിപക്ഷത്തായിരിക്കുമ്പോൾ എന്തൊക്കെ ആവശ്യപ്പെടും. മന്ത്രിയായെന്നുവെച്ച് അതു വല്ലതും നടപ്പാക്കാനൊക്കുമോ?

ലേഖകരെക്കാളും വിവേകമതികളാണ് പത്രഉടമകൾ. അതുകൊണ്ടാണല്ലോ പട്ടികജാതിക്കാർക്കെതിരായ വിവേചനം കുത്തക പത്രങ്ങളിൽ വാർത്തയേ ആകാഞ്ഞത്. കോളേജധികൃതരുടെ നിഷേധക്കുറിപ്പാണ് *മലയാള മനോരമ*യിൽ ആദ്യം വന്നത്. ശുദ്ധ ഗാന്ധിയൻ പത്രമായ *മാതൃഭൂമി* നിഷേധക്കുറിപ്പും പ്രസിദ്ധീകരിക്കാതെ ഇരുപത്തിനാലു കാരറ്റ് നിഷ്പക്ഷത തെളിയിച്ചു. രാഷ്ട്രീയക്കാരും അവസരത്തിനൊത്തുയർന്നു. വിവേചനം ദൗർഭാഗ്യകരമാണ് എന്നു പറയാൻ കരുണാകരനേ ഉണ്ടായിരുന്നുള്ളൂ. ഇടതു-വലതു കമ്യൂണിസ്റ്റ് പാർട്ടികൾ മൗനം ദീക്ഷിച്ചു. മനുഷ്യാവകാശ പ്രവർത്തകനും ഭരണഘടനാ വിദഗ്ധനുമായ അന്നത്തെ സ്ഥലം എം.എൽ.എക്കും ഉരിയാട്ടമുണ്ടായില്ല. ഡോ. എം.എ. കുട്ടപ്പൻതന്നെയും വഴിപാടിന് ഒരു പ്രസ്താവന ഇറക്കിയെന്നേയുള്ളൂ.

കുട്ടപ്പന് കുരുത്തമില്ല എന്നൊരഭിപ്രായം പണ്ടേയുണ്ട് കോൺഗ്രസിൽ. യുക്തിവാദി സംഘവും അംബേദ്കർ മിഷനുമൊക്കെയായി സർക്കാർ സർവീസിൽ ഡോക്ടറായി വിരാജിച്ച കുട്ടപ്പനെക്കൊണ്ട് ജോലി രാജിവെപ്പിച്ചതും എം.എൽ.എയാക്കിയതും പരമഭക്തനായ കെ. കരുണാകരൻ. പത്തനംതിട്ട ജില്ലയിലെ വെണ്ണിക്കുളത്തിനടുത്ത് വാളക്കുഴി സ്വദേശിയായ കുട്ടപ്പൻ കന്നിയങ്കം കുറിച്ചത് 1980ൽ മലപ്പുറം ജില്ലയിലെ വണ്ടൂരിൽ. ആൻറണികോൺഗ്രസിലെ സുരേഷായിരുന്നു എതിരാളി. മുസ്‌ലിംലീഗിൻെറ അകമഴിഞ്ഞ സഹകരണമുണ്ടായതുകൊണ്ട് കുട്ടപ്പൻ വിജയിച്ചു.

നിയമസഭാംഗമായിരിക്കവെ കരുണാകർജിയുടെ അപ്രീതിക്കു പാത്രീഭൂതനായി, കുട്ടപ്പൻ. പുകഞ്ഞകൊള്ളി പുറത്ത് എന്നാണല്ലോ കാരണവരുടെ സിദ്ധാന്തം. ലീഡറുടെ പ്രതാപകാലവുമാണ്. അങ്ങനെ 1982ലെ തെരഞ്ഞെടുപ്പിൽ സീറ്റു നിഷേധിക്കപ്പെട്ട ഏക കോൺഗ്രസ് എം.എൽ.എയായി കുട്ടപ്പൻ. വണ്ടൂരിൽ കരുണാകരൻ തൻെറ വിനീത വിധേയൻ പന്തളം സുധാകരനെ നിർത്തി ജയിപ്പിച്ചു.

1982ൽ മന്ത്രിയോഗം തെളിഞ്ഞത് കെ.കെ. ബാലകൃഷ്ണനായിരുന്നു. ഭാര്യ മരിച്ചു കിടക്കുമ്പോഴും കരുണാകരൻെറ കാസ്റ്റിംഗ് മന്ത്രിസഭ നിലനിർത്താൻ സഭയിൽ ഓടിയെത്തിയതിൻെറ പ്രത്യുപകാരം. ഹരിജനക്ഷേമ വകുപ്പു പക്ഷേ, കരുണാകരൻ കൈവശംവെച്ചു. ബാലകൃഷ്ണനു കിട്ടിയതു ഗതാഗതവകുപ്പ്. കരുണാകർജിയുടെ ഭരണ

*സെൻറ് തെരേസാസ് കോളേജ് ഹോസ്റ്റലിൽ ദലിത് വിദ്യാർഥിനികൾ വിവേചനത്തിനിരയായ സംഭവത്തിൽ വകുപ്പു മന്ത്രിയെന്ന നിലയിൽ താങ്കൾ എന്തു നടപടിയാണ് എടുക്കുക?*

■ അതെല്ലാം കഴിഞ്ഞുപോയ സംഭവമാണ് (ചിരിക്കുന്നു).

*പട്ടികജാതി-വർഗ അതിക്രമങ്ങൾ തടയൽ നിയമമനുസരിച്ച് കേസെടുക്കുന്നതിനു പകരം മനുഷ്യാവകാശ ലംഘനത്തിനു കേസ് ചാർജു ചെയ്ത പൊലീസ് ഇതുവരെ ആരെയും അറസ്റ്റു ചെയ്തില്ലല്ലോ?*

■ ഞാൻ പത്രസമ്മേളനം വിളിച്ചത് മറ്റുചില കാര്യങ്ങൾ പറയാനാണ്.

*ഈ സംഭവത്തിൻെറ പേരിൽ കോളേജ് അധികൃതർക്കെതിരെ നടപടിയെടുക്കണമെന്ന് എം.എൽ.എയായിരിക്കെ താങ്കൾ തന്നെ ആവശ്യപ്പെട്ടിരുന്നല്ലോ? മന്ത്രിയായപ്പോൾ മട്ടുമാറിയോ? അതോ ഒളിച്ചോടുകയാണോ?*

■ എന്നെക്കൊണ്ട് എന്തെങ്കിലും പറയിക്കുകയാണ് താങ്കളുടെ ഉദ്ദേശ്യം (ചിരിക്കുന്നു). അതെല്ലാം അടഞ്ഞ അധ്യായമാണ്.

---

**നട്ടെല്ലിൻെറ സ്ഥാനത്തു വാഴപ്പിണ്ടിയാണെങ്കിൽ ഇതും ഇതിലപ്പുറവും നടക്കും. എങ്ങനെയെങ്കിലും മുഖ്യമന്ത്രിയായി തുടരണമെന്നേ ആൻറണിക്കുള്ളൂ; കഴിയുന്നത്രകാലം മന്ത്രിക്കസേരയിൽ ചടഞ്ഞുകൂടണമെന്നു കുട്ടപ്പനും. സ്റ്റേറ്റുകാറും മന്ത്രിമന്ദിരവും മാത്രമാണ് തുറന്ന അധ്യായങ്ങൾ. പട്ടികജാതിക്കാരെ ദൈവം രക്ഷിക്കട്ടെ.**

കാലത്താണ് ഐ.ആർ.ഡി.പി പ്രകാരം പട്ടികജാതിക്കാർക്ക് ആനയെ വാങ്ങിക്കൊടുത്തതും, ബലാത്സംഗത്തിനിരയാകുന്നവർക്ക് 5000 രൂപ ധനസഹായം പ്രഖ്യാപിച്ചതും, കേരള ഹൈക്കോടതിയിൽ ആദ്യമായി പട്ടികജാതിക്കാരൻ ജഡ്ജിയായതും.

ഒരു കൊല്ലത്തിനകം മന്ത്രിസഭാ പുനഃസംഘടനയുണ്ടായി. കെ.കെ. ബാലകൃഷ്ണനു പകരം പി.കെ. വേലായുധൻ മന്ത്രിയായി. ലീഡറുടെ വഞ്ചനയിൽ മനംനൊന്ത ബാലകൃഷ്ണൻ സിറിയക് ജോണിനും ജോസ് കുറ്റ്യാനിക്കുമൊപ്പം മറുകണ്ടം ചാടി. ആൻറണി ഗ്രൂപ്പിനെ പ്രതിനിധാനം ചെയ്ത് എം.എൽ.എയും മന്ത്രിയുമായ വേലായുധൻ ക്രമേണ കരുണാകരൻെറ ആളായി. ആഭ്യന്തര വകുപ്പു നഷ്ടപ്പെട്ട വയലാർ രവി മന്ത്രിസ്ഥാനം രാജിവെച്ചപ്പോൾ ഐക്യദാർഢ്യം പ്രകടിപ്പിച്ചുകൊണ്ട് വേലായുധനും രാജിവെക്കുമെന്നായിരുന്നു ആൻറണിയുടെ പ്രതീക്ഷ. വേലായുധൻ പക്ഷേ കരുണാകരനോട് ഒട്ടിനിന്നു. 1987ലെ തെരഞ്ഞെടുപ്പിൽ വേലായുധൻെറ പേര് ആൻറണി വെട്ടി. അതോടെ വേലായുധൻെറ രാഷ്ട്രീയ ഭാവി ആടു കടിച്ചു. നാളിതുവരെ ഒരു തെരഞ്ഞെടുപ്പിലും പി.കെ. വേലായുധനു സീറ്റുകിട്ടിയില്ല.

വേലായുധനെ വെട്ടിയ ആൻറണി കുട്ടപ്പനു സീറ്റു തരപ്പെടുത്തി. തൃശൂർ ജില്ലയിലെ ചേലക്കരയിൽനിന്ന് ഏഴായിരത്തിൽപ്പരം വോട്ടിനു ജയിച്ചു കയറിയപ്പോൾ ഭരണമില്ല. അഞ്ചു വർഷം കഴിഞ്ഞ് ഭരണം കിട്ടിയപ്പോൾ ആലപ്പുഴ ജില്ലയിലെ പന്തളത്ത് സിറ്റിംഗ് എം.എൽ.എ കേശവനോട് പൊരുതിത്തോൽക്കാനായിരുന്നു കുട്ടപ്പൻെറ വിധി. കുട്ടപ്പൻ ഇട്ടെറിഞ്ഞുപോയ ചേലക്കരയിൽ കോൺഗ്രസിലെ എം.പി. താമി പുഷ്പംപോലെ ജയിക്കുകയും ചെയ്തു. വണ്ടൂരുനിന്ന് മൂന്നാമതും ജയിച്ചുവന്ന പന്തളം സുധാകരനാണ് മന്ത്രിയായത്.

1994 ജൂണിൽ ഒഴിവുവന്ന രാജ്യസഭാ സ്ഥാനങ്ങളിൽ ഒന്ന് പട്ടികജാതിക്കാരനെന്ന നിലയിൽ എം.എ. കുട്ടപ്പനു കൊടുക്കണമെന്ന് ആൻറണി ഗ്രൂപ്പ് ആവശ്യപ്പെട്ടു. നേരത്തെ പി.കെ. കുഞ്ഞച്ചനും ടി.കെ.സി വടുതലയുമൊക്കെ രാജ്യസഭാംഗങ്ങളായിരുന്നതുമാണല്ലോ. കരുണാകരനു പക്ഷേ കുട്ടപ്പനെ ബോധിച്ചില്ല. ഒരു സീറ്റ് വയലാർ രവിക്കു കൊടുത്തു. മറ്റേത് മുസ്‌ലിംലീഗിലെ സമദാനിക്കും. മൂന്നാമത്തെ സീറ്റ് മാർക്സിസ്റ്റ് പാർട്ടിയുടേതാണ്. അങ്ങനെ കുട്ടപ്പനെ വീണ്ടും ഒതുക്കി.

കുട്ടപ്പനെ തഴഞ്ഞതിൽ പ്രതിഷേധിച്ച് ഉമ്മൻചാണ്ടി മന്ത്രിപദം ഒഴിഞ്ഞു. പിന്നാലെ കെ.പി. വിശ്വനാഥനും രാജികൊടുത്തു. ആൻറണി ഗ്രൂപ്പ് നേതൃമാറ്റം ആവശ്യപ്പെട്ടു. ഘടകകക്ഷികളും അതേ ആവശ്യം ഏറ്റുപിടിച്ചപ്പോൾ കരുണാകരൻെറ കടപുഴകി.

1996ൽ എറണാകുളം ജില്ലയിലെ ഞാറക്കൽ മണ്ഡലത്തിൽ മൽസരിച്ച കുട്ടപ്പൻ നേരിയ ഭൂരിപക്ഷത്തോടെ സിറ്റിംഗ് എം.എൽ.എ വി.കെ. ബാബുവിനെ തോൽപിച്ചു. ഭരണം ഇടതുമുന്നണിക്കും കിട്ടി. നിയമസഭക്കകത്തും പുറത്തും പട്ടികജാതിക്കാരുടെ അവകാശങ്ങൾക്കുവേണ്ടി കുട്ടപ്പൻ ശബ്ദമുയർത്തി. തന്നെ 'ഹരിജൻ കുട്ടപ്പൻ' എന്നു പരാമർശിച്ച മുഖ്യമന്ത്രിക്കെതിരെ കേസു കൊടുക്കാനും മടിച്ചില്ല. ഹരിജൻ എന്നു വിശേഷിപ്പിച്ചതിൽ അധിക്ഷേപകരമായി ഒന്നുമില്ല എന്നായിരുന്നു ഹൈക്കോടതി വിധി. (കോടതിയിലും പട്ടികജാതിക്കാർക്കു രക്ഷയില്ല: പുലനാടി എന്നു വിളിച്ചാലും ആക്ഷേപകരമല്ല എന്ന് ഈയിടെ വിധിയുണ്ടായി.)

നെടുമ്പാശ്ശേരി വിമാനത്താവളക്കമ്പനിയിലെ നിയമനങ്ങളിൽ സംവരണം പാലിക്കണമെന്നാവശ്യപ്പെട്ട് നിരാഹാരസമരം നടത്തിയതായിരുന്നു കുട്ടപ്പൻെറ മറ്റൊരു പരാക്രമം. സെൻറ് തെരേസാസിനു മുമ്പിൽ സത്യഗ്രഹത്തിനൊന്നും തുനിഞ്ഞില്ല കുട്ടപ്പൻ. കാരണം ഞാറക്കൽ മണ്ഡലത്തിൽ ക്രിസ്ത്യാനികൾ, വിശേഷിച്ച് ലത്തീൻ കത്തോലിക്കർ ആണ് കോൺഗ്രസിനു വോട്ടു ചെയ്യാറ്. പട്ടികജാതിക്കാരുടെയും ഈഴവരുടെയും വോട്ട് നിശ്ചയമായും കമ്യൂണിസ്റ്റുകാർക്കാണ്. വെറുതെ ഉള്ള വോട്ടിൽ ചുക്കിട്ടു കാച്ചരുതല്ലോ. കുടുംബത്തിനകത്തും പ്രശ്നങ്ങൾ ഉണ്ടാകാനിടയുണ്ട്- കുട്ടപ്പൻെറ നല്ല പാതി നസ്രാണിത്തരുണിയാകുന്നു.

ഇത്തവണ മാർക്സിസ്റ്റ് സ്ഥാനാർഥി ജയിക്കുമെന്ന് കോൺഗ്രസുകാർ ഉറപ്പിച്ച സീറ്റാണ് ഞാറക്കൽ. ക്രിസ്ത്യാനികളിൽ ഒരു വിഭാഗം നീരസം പ്രകടിപ്പിച്ചിട്ടും തരംഗത്തിൻെറ ബലത്തിൽ കുട്ടപ്പൻ പിടിച്ചുകയറി. കെ.കെ. ബാലകൃഷ്ണൻ മരിക്കുകയും പന്തളം സുധാകരൻ തോൽക്കുകയും ചെയ്ത സാഹചര്യത്തിൽ മന്ത്രിസ്ഥാനവും കുട്ടപ്പനെ തേടിയെത്തി. നിയമ

**സെൻറ് തെരേസാസ്: പോലിസ് തെളിവെടുക്കുന്നു; അറസ്റ്റുണ്ടാവും**



**ആകയാൽ 'അടഞ്ഞ അധ്യായ'മേ ശരണം. സെൻറ് തെരേസാസ് അടഞ്ഞ അധ്യായം. സി.ടി. സുകുമാരൻ പണ്ടേ അടഞ്ഞ അധ്യായം. മുള്ളൻകൊല്ലിയിൽ ആദിവാസികൾ പട്ടിണി കിടന്നു മരിക്കുന്നത് അടഞ്ഞുകൊണ്ടിരിക്കുന്ന അധ്യായം..**



**നിയമസഭാ മന്ദിരത്തിലെ ലിഫ്റ്റിൽ കയറിയ കുട്ടപ്പൻ പെട്ടെന്നു പുറത്തിറങ്ങി. ലിഫ്റ്റിൽനിന്ന് സ്പീക്കർ ഇറക്കിവിട്ടതാണെന്നും കുട്ടപ്പൻ സ്വയം ഇറങ്ങിയതാണെന്നും രണ്ടു പക്ഷമുണ്ട്. സ്പീക്കർക്കൊപ്പം ലിഫ്റ്റിൽ കയറാൻ മറ്റാർക്കും അവകാശമില്ലത്രെ. കുട്ടപ്പൻെറ സ്ഥാനത്ത് ഗൗരിയമ്മയായിരുന്നെങ്കിൽ, എം.വി. രാഘവനോ ചെർക്കളം അബ്ദുല്ലയോ കെ. സുധാകരനോ ആയിരുന്നെങ്കിൽ എന്തായേനെ കഥ?**

സഭയിൽ പട്ടികജാതിക്കാർ 14 പേരുള്ള സ്ഥിതിക്ക് മന്ത്രിമാർ രണ്ടു പേർ ആകാമായിരുന്നു. ഈഴവേതര പിന്നാക്ക ഹിന്ദുക്കൾക്കു പ്രാതിനിധ്യമേ ഇല്ലാത്ത സാഹചര്യത്തിൽ പട്ടികജാതിക്കാരൻ ഒന്നായിപ്പോയതിൽ അതിശയിക്കാനില്ല. വകുപ്പോ? പട്ടികജാതിക്ഷേമം തന്നെ. കുട്ടപ്പൻ ഡോക്ടറായതുകൊണ്ടു മാത്രം ആരോഗ്യവകുപ്പു കിട്ടണമെന്നില്ലല്ലോ. 54കാരനായ കുട്ടപ്പനു (ജനനം 12.4.1947) കിട്ടിയ മറ്റൊരു വകുപ്പ് യുവജനക്ഷേമമാണ്.

ഒന്നുമില്ലാത്തതിലും ഭേദമാണ് പട്ടികജാതിക്ഷേമ വകുപ്പ് എന്നു സമാധാനിച്ച് ഭരിക്കാൻ തുടങ്ങുമ്പോഴാണ് പത്രലേഖകർ സെൻറ് തെരേസാസും പൊക്കിപ്പിടിച്ച് ഗുലുമാലുണ്ടാക്കുന്നത്. പ്രിൻസിപ്പാൾ സി. ടെസ്സയടക്കമുള്ളവരെ അറസ്റ്റു ചെയ്ത് തുറുങ്കിലടക്കണമെന്ന് കുട്ടപ്പന് ആഗ്രഹമുണ്ട്. പക്ഷേ, വരാപ്പുഴ, കൊച്ചി, കോട്ടപ്പുറം മെത്രാന്മാരും മന്ത്രി കെ.വി. തോമസും കോപിക്കും. സി.ടി. സുകുമാരൻ എന്ന ഐ.എ.എസുകാരൻെറ ദുരൂഹമരണത്തെപ്പറ്റി അന്വേഷണത്തിനുത്തരവിട്ടാലോ, കോൺഗ്രസിൻെറ അത്യുന്നത നേതൃത്വം വരെ എതിരാകും. ഒടിയന്മാരെപ്പറ്റിയുള്ള അന്ധവിശ്വാസം നിലനിൽക്കുന്ന തെക്കേ മലബാറിൽ പറയ സമുദായക്കാർക്കെതിരെ നടക്കുന്ന അക്രമങ്ങൾ തടയാൻ ശ്രമിച്ചാൽ ലീഗുകാരാകും ഇളകുക. ചുരുക്കത്തിൽ മർമവിദ്യ പഠിച്ച നമ്പൂതിരിയുടെ അവസ്ഥയിലാണ് കുട്ടപ്പൻ. എവിടെ നോക്കിയാലും മർമം. പശുവിന് ഒരടിപോലും കൊടുക്കാനാവില്ല.

ആകയാൽ 'അടഞ്ഞ അധ്യായ'മേ ശരണം. സെൻറ് തെരേസാസ് അടഞ്ഞ അധ്യായം. സി.ടി. സുകുമാരൻ പണ്ടേ അടഞ്ഞ അധ്യായം. മുള്ളൻകൊല്ലിയിൽ ആദിവാസികൾ പട്ടിണി കിടന്നുമരിക്കുന്നത് അടഞ്ഞുകൊണ്ടിരിക്കുന്ന അധ്യായം. കട്ടപ്പനക്കടുത്ത് ചെമ്പകപ്പാറയിൽ പതിനഞ്ചുകാരിയായ ദലിത് പെൺകുട്ടിയെ 22 പേർ ചേർന്ന് മാനഭംഗപ്പെടുത്തിയതും ചടയമംഗലത്തിനടുത്ത് കുരിയോട് ആദിവാസി ഹോസ്റ്റലിലെ ഒമ്പതു വയസ്സുകാരൻ പ്രകൃതി വിരുദ്ധ ലൈംഗിക വേഴ്ചയിൽ കൊല്ലപ്പെട്ടതും ഉടനെ അടയാനിരിക്കുന്ന അധ്യായങ്ങൾ. ആദിവാസി ഭൂമി അന്യാധീനപ്പെട്ടതും അട്ടപ്പാടിയിലെയും വയനാട്ടിലെയും അവിവാഹിതരായ അമ്മമാരുമൊക്കെ ആർക്കും താൽപര്യമില്ലാത്ത കാര്യങ്ങൾ മാത്രം.

നെടുമ്പാശ്ശേരി വിമാനത്താവള കമ്പനിയുടെ തലപ്പത്ത് നായനാർ മാറി ആൻറണി വന്നു. നിയമനത്തിൽ പട്ടികജാതിക്കാർക്കു സംവരണം ഇപ്പോഴും മരീചിക തന്നെ. എന്തിനു വിമാനത്താവള കമ്പനിയെ മാത്രം പറയണം? നമ്മുടെ നാട്ടിലെ സഹകരണ ബാങ്കുകളിലൊക്കെ നിയമനങ്ങളിൽ പത്തു ശതമാനം പട്ടികജാതി/വർഗക്കാർക്കായി സംവരണം ചെയ്തുകൊണ്ട് രജിസ്ട്രാർ ഉത്തരവിറക്കിയിട്ടു കൊല്ലം പത്തായി. ഒരൊറ്റ പട്ടികജാതിക്കാരനും നിയമനം കിട്ടാത്ത സഹകരണ ബാങ്കുകൾ എത്രയാണ്. സംവരണം നടപ്പാക്കിയവർ തന്നെ പ്യൂൺ, അറ്റൻഡർ തസ്തികകളാണ് പട്ടികജാതിക്കാർക്കായി നീക്കിവെച്ചത്. ഹൈക്കോടതി ജഡ്ജിസ്ഥാനത്തേക്ക് പ്രമോഷൻ പരിഗണിക്കുമ്പോൾ, ജുഡീഷ്യൽ സർവീസിലെ ഏറ്റവും സീനിയറായ ജില്ലാജഡ്ജി തഴയപ്പെടുന്നു. തൊട്ടു താഴെയുള്ളയാളുടെ പേര് ശിപാർശ ചെയ്യപ്പെടുകയും ചെയ്യുന്നു. തഴയപ്പെട്ടത് പട്ടികജാതിക്കാരൻ, ശിപാർശ ചെയ്യപ്പെട്ടത് സവർണൻ; ശിപാർശ നടത്തിയ കൊളേജ്യത്തിൽ അധ്യക്ഷത വഹിച്ചത് സഹോദരൻ അയ്യപ്പൻെറ നേരനന്തരവൾ!

വിദ്യാഭ്യാസത്തിലായാലും ഉദ്യോഗസ്ഥ നിയമനത്തിലായാലും പട്ടികജാതിക്കാർക്കുള്ള ആനുകൂല്യം തട്ടിയെടുക്കുന്നതു വേറൊരു കൂട്ടർ: വ്യാജ ജാതിസർട്ടിഫിക്കറ്റുകൾ വിറ്റ് വില്ലേജ് ഓഫീസർമാരും തഹസിൽദാർമാരും സമ്പന്നരായിരിക്കുന്നു. 1999-2000 വിദ്യാഭ്യാസ വർഷത്തിൽ മഹാത്മാഗാന്ധി സർവകലാശാലയിലെ മുപ്പതു കോളേജുകൾ പട്ടികജാതിക്കാർക്ക് നീക്കിവെച്ച സീറ്റുകൾ സ്വന്തക്കാർക്ക് നൽകി എന്നാണ് ഔദ്യോഗിക കണക്ക്. മിക്കവാറും ക്രിസ്ത്യൻ കോളേജുകൾ; അവയിലേറെയും കത്തോലിക്കരുടേതും. എറണാകുളം സെൻറ് തെരേസാസിൽ പട്ടികജാതിക്കാരായ വിദ്യാർഥിനികൾ എത്ര ശതമാനമുണ്ടാകുമെന്ന് ബഹു: മന്ത്രി ഒന്ന് അന്വേഷിച്ചാൽ നന്നായിരിക്കും. അത് മിക്കവാറും പൂജ്യത്തോടടുത്ത ഒരു ശതമാനമാകാനാണിട.

പട്ടികജാതി/പട്ടികവർഗക്കാരുടെ ക്ഷേമത്തിനായി 335 കോടി രൂപയാണ് ശങ്കരനാരായണൻജിയുടെ പുതുക്കിയ ബജറ്റിൽ വകകൊള്ളിച്ചിട്ടുള്ളത്. മൊത്തം വാർഷിക പദ്ധതിയുടെ 11.11 ശതമാനം. വകകൊള്ളിച്ചതിൻെറ 11 ശതമാനമെങ്കിലും ഉദ്ദേശിച്ച കാര്യത്തിനു ചെലവായാൽ പട്ടികജാതിക്കാരുടെ ഭാഗ്യം.

പട്ടികജാതിക്കാർക്കും പട്ടികവർഗക്കാർക്കും മൂന്നു വീതം റസിഡൻഷ്യൽ സ്കൂളുകൾ തുടങ്ങുമെന്നും ഉന്നതവിദ്യാഭ്യാസത്തിനായി സെൻറർ ഓഫ് എക്സലൻസ് സ്ഥാപിക്കുമെന്നുമാണ് ബജറ്റു വാഗ്ദാനം. മുഖ്യധാരയിലെ വിദ്യാഭ്യാസ സ്ഥാപനങ്ങളിൽനിന്ന് പട്ടികജാതിക്കാരെ മാറ്റി നിറുത്തുകയാവില്ലേ ഇവയുടെ ആത്യന്തികമായ ഫലം? അമേരിക്കയിലെ പഴയ seperate but equal സ്ഥാപനങ്ങൾ പോലെ.

സെൻറ് തെരേസാസ് സംഭവം അടഞ്ഞ അധ്യായമാണെന്നു കുട്ടപ്പൻ ആലുവാ കൊട്ടാരത്തിലിരുന്നു പ്രസ്താവിച്ചത് ജൂലായ് 12ാം തീയതി വ്യാഴാഴ്ചയായിരുന്നു. അടുത്ത ബുധനാഴ്ച അതേ വിവേചനം കുട്ടപ്പനും അനുഭവിച്ചു. നിയമസഭാ മന്ദിരത്തിലെ ലിഫ്റ്റിൽ കയറിയ കുട്ടപ്പൻ പെട്ടെന്നു പുറത്തിറങ്ങി. ലിഫ്റ്റിൽനിന്ന് സ്പീക്കർ ഇറക്കിവിട്ടതാണെന്നും കുട്ടപ്പൻ സ്വയം ഇറങ്ങിയതാണെന്നും രണ്ടു പക്ഷമുണ്ട്. സ്പീക്കർക്കൊപ്പം ലിഫ്റ്റിൽ കയറാൻ മറ്റാർക്കും അവകാശമില്ലത്രെ. കുട്ടപ്പൻെറ സ്ഥാനത്ത് ഗൗരിയമ്മയായിരുന്നെങ്കിൽ, എം.വി. രാഘവനോ ചെർക്കളം അബ്ദുല്ലയോ കെ. സുധാകരനോ ആയിരുന്നെങ്കിൽ എന്തായേനെ കഥ? കുട്ടപ്പൻ സാധുവും തീണ്ടൽ ജാതിക്കാരനുമായതുകൊണ്ട് ലിഫ്റ്റിൽനിന്നു ബഹിഷ്കൃതനായി എന്നതാണ് സത്യം. സ്പീക്കറുടെ പ്രവൃത്തിയെപ്പറ്റി കുട്ടപ്പൻ മുഖ്യനോടു പരാതിപ്പെട്ടിട്ടുണ്ട്. മുഖ്യമന്ത്രി പതിവിൻപടി പ്രശ്നം പഠിക്കുകയാണ്. മന്ത്രിസഭയുടെ കാലാവധി തീർന്നാലും തീരുമാനം പ്രതീക്ഷിക്കേണ്ടതില്ല. അടഞ്ഞ അധ്യായം ഒരെണ്ണംകൂടി.

നട്ടെല്ലിൻെറ സ്ഥാനത്തു വാഴപ്പിണ്ടിയാണെങ്കിൽ ഇതും ഇതിലപ്പുറവും നടക്കും. എങ്ങനെയെങ്കിലും മുഖ്യമന്ത്രിയായി തുടരണമെന്നേ ആൻറണിക്കുള്ളൂ; കഴിയുന്നത്രകാലം മന്ത്രിക്കസേരയിൽ ചടഞ്ഞുകൂടണമെന്നു കുട്ടപ്പനും. സ്റ്റേറ്റുകാറും മന്ത്രിമന്ദിരവും മാത്രമാണ് തുറന്ന അധ്യായങ്ങൾ. പട്ടികജാതിക്കാരെ ദൈവം രക്ഷിക്കട്ടെ. ●